# അരുവിത്തുറയിലെ കുന്നേൽ കുടുംബം

കഴിഞ്ഞ തലമുറയിൽ കൂടുതൽ ചരിത്രജ്ഞാനവും പാരമ്പര്യ ബോധവുമണ്ടായിരുന്ന പള്ളിവാതുക്കൽ ഇട്ടിയവിരാ നിക്ലോവോസ് തന്റെ കയ്യെഴുത്തു ചരിത്രക്കുറിപ്പിൽ ഇങ്ങനെ രേഖപ്പെടുത്തിയിരിക്കുന്നു. അരുവിത്രത്തെ ആദ്യപള്ളി ക്ഷേത്രരൂപത്തിൽ പണികഴിപ്പിച്ചത് 8-ാം നൂറ്റാണ്ടിൽ അരുവിത്തുറയിലെ പ്രമുഖ കുടുംബമായ കുന്നേൽ കുടുംബത്തിലെ ഒരു കാരണവരാണ്. കുന്നേൽ കുടുംബത്തിൽ നിന്നു മാറിത്താമസിച്ച കുടുംബമാണ് അവിടുത്തെ പള്ളിവാതുക്കൾ കുടുംബം. പള്ളിവാതുക്കൽ കുടുംബത്തിന്റെ അടുത്ത ശാഖയാണ് തടിക്കൽ കുടുംബം. തടിയ്ക്കൽ കുടുംബത്തിന്റെ ഉപശാഖകളാണ് അവിടുത്തെ കല്ലറയ്ക്കൽ, വല്യവീട് എന്ന രണ്ട് കുടുംബങ്ങൾ. കാഞ്ഞിരപ്പള്ളിയിലുണ്ടായിരുന്ന വലിയവീട്ടിൽ കുടുംബത്തിലെ ഒരു സ്ത്രീയെ 1835 ൽ അരുവിത്തുറ കല്ലറയ്ക്കൽ വർക്കിയെന്നയാളിന്റെ മകൻ മത്തായി വിവാഹം ചെയ്തു. തടിക്കലായ കല്ലറയ്ക്കൽ കെട്ടിച്ച സ്ത്രീക്ക് രണ്ട് മൂന്ന് ആൺമക്കളും പെൺമക്കളുമുണ്ടായി. അക്കാലത്ത് അരുവിത്തുറയിൽ ഭയങ്കരമായ മസൂരി രോഗം പടർന്നുപിടിച്ച് പലരും മരിക്കുകയുണ്ടായി. അമ്മൂമ്മ സുരക്ഷിതത്വത്തിനു വേണ്ടി അമ്പാറ തെക്കേൽ കെട്ടിച്ചിരുന്ന മകളുടെ വീട്ടിലേയ്ക്ക് താമസം മാറ്റി. അവിടെ വെച്ച് അമ്മൂമ്മ മരിക്കുമെന്ന നില തോന്നിയപ്പോൾ മക്കളെ വിളിപ്പിച്ച് തന്റെ ആഗ്രഹം അറിയിച്ചു. ഞാൻ മരിച്ചാൽ അരുവിത്തുറത്തെ മസൂരി ബാധ മാറിയെങ്കിൽ എന്നെ അവിടെ അടക്കണം. എന്നാൽ അരുവിത്തുറത്തെ മസൂരി ബാധ മാറിയില്ലെങ്കിൽ എന്നെ എന്റെ പൂർവ്വിക ഇടവകയായ കാഞ്ഞിരപ്പള്ളിയിൽ കൊണ്ടുപോയി അടക്കണം. അമ്മൂമ്മ താമസിയാതെ മരിച്ചു. അരുവിത്തുറത്തെ സൂഖക്കേട് മാറാഴികയാൽ മരിച്ച അമ്മൂമ്മയുടെ മൃതദേഹം അമ്പാറക്കാരും അരുവിത്തുറക്കാരും ചേർന്ന് കാഞ്ഞിരപ്പള്ളിയിൽ കൊണ്ടുവന്ന അടക്കി. വലിയ വീട്ടിൽ കുടുംബ ശാഖക്കാരെല്ലാവരും സഹകരിച്ചു.

ചായലിൽ നിന്ന് അരുവിത്തുറയിലെത്തി അഭയം പ്രാപിച്ച ഒരു വിഭാഗം ക്രിസ്ത്യാനികൾ. നിലയ്ക്കലിൽ നിന്ന് വി.ഗീവർഗീസിന്റെ രൂപവുമായിട്ടാണ് അരുവിത്തുറയിലെത്തിയതെന്നും പ.ക.മറിയത്തിനു പ്രതിഷ്ഠിതമായ ആ ദേവാലയത്തിൽ വിശുദ്ധന്റെ രൂപംകൂടി വച്ച് വണങ്ങിപ്പോന്നുവെന്നുമാണ് ദേശചരിത്രകാരൻ പറയുന്നത് (ദേശചരിത്രം). രക്തസാക്ഷിയുടെ മാദ്ധ്യസ്ഥ്യം അപേക്ഷിച്ചവർക്ക് തുടർച്ചയായി ലഭിച്ചുപോന്ന അനുഗ്രഹങ്ങളും ഫലസിദ്ധികളും അവിടെ പ്രസിദ്ധമാവുകയും കാലാന്തരത്തിൽ അതൊരു ഭക്തി കേന്ദ്രമായിത്തീരുകയും ചെയ്തുവത്രെ.

കാഞ്ഞിരപ്പള്ളിയിലുള്ള നടുവിലെ വല്യവീട്ടിലെ രണ്ടാമത്തെ മകളെയായിരുന്നു തടിക്കൽ കല്ലറയ്ക്കൽ കെട്ടിട്ട് മരണശേഷം കാഞ്ഞിരപ്പള്ളിയിൽ കൊണ്ടുവന്ന അടക്കിയത്. കാഞ്ഞിരപ്പള്ളിയിലെ വല്യവീട്ടിൽ കുടുംബത്തിൽ അന്നു മതിയായ സന്തതികൾ ഇല്ലാതിരുന്നതിനാൽ പരേതയായ അമ്മൂമ്മയുടെ മക്കളിൽ ഒരാളായ മത്തായി വന്ന വല്യവീട്ടിൽത്തറയുടെ മദ്ധ്യത്തിൽ ഒരു പുര പണിയിട്ട് അവിടെ താമസമായി. മത്തായിക്ക് ഇട്ടിയവികാ എന്ന ഒരു സന്താനം മാത്രമുണ്ടായിരിക്കെ ഇട്ടിയവിരാ മരിച്ചു. മകൻ മത്തായി നെടുംകുന്നത്തു മുക്കാട്ടു ചാക്കോയുടെ മകൾ മറിയത്തെ വിവാഹം ചെയ്തു. മുക്കാട്ടു മറിയം 1838 ൽ മരിച്ചു. ഇങ്ങനെയാണ് അരുവിത്തുറയിലെ കല്ലറയ്ക്കൽ കുടുംബശാഖ കാഞ്ഞിരപ്പള്ളിയിൽ സ്ഥാപിതമായത്. പ്രസ്തുത മത്തായിക്ക് ഇട്ടിയവിരാ, കുഞ്ചാക്കോ, കുഞ്ഞുവർക്കി, കുരുവിള, മത്തായി എന്നീ 5 മക്കളാണുണ്ടായിരുന്നത്. മക്കളിൽ കുരുവിള പട്ടമേറ്റ് വൈദികനായിയ മറ്റ് നാല് ആൺമക്കളും പല തലമുറകളിലായി സന്താന ലാഭമുണ്ടാകുകയും അരുവിത്തുറയിലെ കല്ലറയ്ക്കൽ എന്ന

പേര് തന്നെ ആ കുടുംബങ്ങൾ സ്വീകരിക്കുകയും ചെയ്തു. കാഞ്ഞിരപ്പള്ളിയിലെ കല്ലറയ്ക്കൽ കുടുംബം കാലക്രമേണ വളർന്നു പന്തലിച്ച് പല ഉപകുടുംബങ്ങളായിത്തീർന്നു. കുഞ്ഞുവർക്കി എന്നയാളിന്റെ സന്താനങ്ങളാണ് സാമ്പത്തികമായി കൂടുതൽ ഉയർന്നു വന്നത്. ഇന്നത്തെ കാഞ്ഞിരപ്പള്ളിയിലെ കൊല്ലം കുളം, ആനത്താനം കുടുംബങ്ങളുടെ പൂർവ്വകുടുംബ നാഥനാണ് മുൻപറഞ്ഞ കുഞ്ഞുവർക്കി. ഇവിടെയുള്ള എല്ലാ കല്ലറയ്ക്കൽ കുടുംബങ്ങളും ഉപശാഖകളും മുകളിൽപ്പറഞ്ഞ നാല് സഹോദരന്മാരുടെ സന്താന പരമ്പരകളാണ്.

കല്ലറയ്ക്കൽ മൂലകുടുംബങ്ങളിൽപ്പെട്ട കൊല്ലംകുളം ആനത്താനം എന്നീ കുടുംബശാഖകളാണ് ഇന്ന് സമ്പന്നതയിലും ഭദ്രതയിലും ഉപശാഖകളുടെ എണ്ണത്തിലും വണ്ണത്തിലും ഇതര കല്ലറയ്ക്കൽ കുടുംബശാഖകളെയപേക്ഷിച്ച് മുൻപന്തിയിൽ എത്തിനിൽക്കുന്നത്. കഴിഞ്ഞ നൂറ്റാണ്ടിൽ വലിയ ആദായമൊന്നുമില്ലാതെ ഭാരിച്ച കരം മുടക്കി ചേരിക്കൽഭൂമി സമ്പാദിക്കുന്നതിൽ പലരും മടിച്ചുനിന്ന കാലഘട്ടത്തിൽ ദീർഘദൃഷ്ടിയോടും ബുദ്ധിമതിത്വത്തോടും കൂടി, വിസ്തൃതങ്ങളായ ചേരിക്കലുകൾ കുറഞ്ഞ വിലയ്ക്കു സമ്പാദിച്ച ഭാഗ്യവാനായ കുഞ്ഞുവർക്കിയെ ദൈവം സർവ്വദാ അനുഗ്രഹിച്ചു. പ്ലാന്റേഷൻ വാരം വർദ്ധിക്കയും കൂടുതൽ നെല്ലും പണവും സമ്പാദിക്കാനുള്ള മാർഗ്ഗം പൂർവ്വോപരി തെളിഞ്ഞുവരികയും നാട്ടുകാരുടെയിടയിൽ റബ്ബർ തേയിലത്തോട്ട വ്യവസായങ്ങൾ ആരംഭിച്ചതോടൊ മുൻപറഞ്ഞ കുഞ്ഞുവർക്കിയുടെയും സന്താനപരമ്പരകളുടെയും വൽച്ചേരിക്കലുകൾ പ്ലാന്റേഷൻ മേഖലകളായി മാറി വൻപിച്ച ആദായമാർഗ്ഗങ്ങളായിത്തീർന്നു. പിൻകാലത്ത് കുഞ്ഞുവർക്കിയുടെ സന്താനപരമ്പരകൾ ഗണ്യമായി വർദ്ധിച്ചതോടെ അവർ നാട്ടിൽ ലഭ്യമായിരുന്ന മറ്റു ഭൂമികളും വാങ്ങി നാണ്യവിളകളുടെ ആസ്ഥാനമാക്കി. ഈ നൂറ്റാണ്ടിന്റെ മദ്ധ്യത്തോടെ കേരളത്തിലും പുറത്തുമായി വിസ്തൃതമായ കന്നിമൺഭൂമികൾ നേടി വൻഭൂവുടമകളായി മാറുകയും അവിടമെല്ലാം പുതിയ പ്ലാന്റേഷനാക്കി മാറ്റുകയും ചെയ്തു. ആധുനിക തോട്ടവ്യവസായത്തിന്റെ ഉടമകളായിത്തീർന്ന് വൻപിച്ച ആദായമുണ്ടാക്കി, അവർ ഇന്നും ആ പ്രക്രിയ തുടരുകയാണ്. ഫലമോ അവരെല്ലാം കർഷകപ്രഭുക്കളും കേരളത്തിലെ തന്നെ ഏറ്റം വലിയ തോട്ടവ്യവസായികളും സമ്പന്നരുമായി. കപ്പൽ വ്യവസായം വരെ അവർ എത്തിപ്പിടിച്ചു. നലംതികഞ്ഞ ആ കർഷകപ്രമാണിമാർക്ക് സർക്കാരുദ്യോഗങ്ങളിലോ ഇതരജോലികളിലോ അടുത്ത കാലം വരെ കാര്യമായ അഭിമുഖ്യമുണ്ടായിരുന്നില്ല. ഇന്നത്തെ രാഷ്ട്രീയകയ്യാങ്കളിയിലൊന്നും പ്രവേശിക്കുന്ന പ്രവണതയും അവർ കാട്ടിയിരുന്നില്ല. കക്ഷിരാഷ്ട്രീയത്തിൽ അവരുടേതായ അഭിപ്രായവും അഭിമതവുമുള്ള വരെ സാമ്പത്തികമായി സഹായിക്കയല്ലാതെ, മുൻനിരയിലേക്കു ചാടിക്കയറാൻ കാര്യമായി ശ്രമിച്ചിരുന്നുമില്ല. ഇന്ന് കേരളത്തിലെത്തന്നെ ഏറ്റം വലിയ കർഷക സമ്പന്നവർഗ്ഗം മുൻപറഞ്ഞ കുഞ്ഞുവർക്കിയുടെ സന്താനപരമ്പരകളെന്നു പറഞ്ഞാൽ അത് ഒരു യാഥാർത്ഥ്യം മാത്രമായിരിക്കും.

അരുവിത്തുറ കുന്നേൽ കുടുംബക്കാർ ആദ്യം പണിയിച്ച പള്ളി പിൻകാലത്ത് ഇടവകക്കാരനായ കല്ലറയ്ക്കൽ മത്തായി കത്തനാർ വീണ്ടും പൊളിച്ചുപണിയിച്ച്, വി.ഗീവർഗ്ഗീസിന്റെ നാമത്തിലാക്കിയത്രെ. ഇന്നു കാണുന്ന ശില്പകലാ സുന്ദരമായ ദേവാലയം 1950 നോടടുത്ത് 3-ാം പ്രവശ്യം പൊളിച്ചു പണിയിച്ചതാണ്. കാഞ്ഞിരപ്പള്ളിയിലുണ്ടായിരുന്ന പൂർവ്വക്രിസ്ത്യാനികളുടെ ആദ്യദേവാലയമെന്ന നിലയിൽ കാഞ്ഞിരപ്പള്ളിയുടെ ചരിത്രത്തിൽ അരുവിത്തുറ പള്ളിക്ക് അവിസ്മരണീയമായ ഒരു സ്ഥാനമാണുള്ളത്.